ഫെബ്രുവരി 23, 2025

**പ്രസ്സ് റിലീസ്**

(എല്ലാ എഡിഷനിലും പ്രസിദ്ധീകരിക്കുവാൻ താല്പര്യപ്പെടുന്നു)

## കേരള ലളിതകലാ അക്കാദമി
## 2023 – 24 ലെ സംസ്ഥാന ദൃശ്യകലാപുരസ്കാരങ്ങൾ പ്രഖ്യാപിച്ചു

ദൃശ്യകല ആഗോളതലത്തിൽ തന്നെ വലിയ മാറ്റങ്ങൾക്ക് വിധേയമായിക്കൊിരിക്കുന്ന ഒരു കാലത്തിലൂടെയാണ് നമ്മൾ കടന്നുപോയിക്കൊിരിക്കുന്നത്. ഈ പശ്ചാത്തലത്തിൽ കലയുമായി ബന്ധപ്പെട്ട് നടക്കുന്ന പ്രവർത്തിയിലും വിദ്യാഭ്യാസപ്രക്രിയയിലുമെല്ലാം ഈ മാറ്റങ്ങൾ പ്രതിഫലിക്കേതു്.

ദൃശ്യകലാരംഗത്തെ മികച്ച കലാസൃഷ്ടികൾക്ക് കേരള ലളിതകലാ അക്കാദമി നൽകുന്ന 52–ാമത് സംസ്ഥാന പുരസ്കാരങ്ങൾ നിർണ്ണയിക്കുന്നത് ഈ മാറ്റങ്ങൾ കൂടി ഉൾക്കൊാണ്. ലോക ദൃശ്യകലാ രംഗം നേടിയ പുരോഗതി കൃത്യമായി ഉൾക്കൊള്ളുകയും അതിന്റെ പ്രതിഫലനം നമ്മുടെ ദൃശ്യകലാ രംഗത്ത് എത്രമാത്രം ദൃശ്യമാണ് എന്ന് വിലയിരുത്തുകയും ചെയ്യുന്നത് കൂടിയാണ് 2023-24 ലെ മികച്ച കലാസൃഷ്ടികൾ കത്തെുന്നതിനുള്ള അവാർഡ് നിർണ്ണയ പ്രക്രിയ.

പ്രമുഖ കലാകാരരായ സുധീർ പട്‌വർദ്ധൻ, പി. ഗോപിനാഥ്, ബീന പോൾ, വി.കെ. രാജൻ, ടോം.ജെ. വട്ടക്കുഴി, റസൽ ഷാഹുൽ എന്നിവരാണ് ഇത്തവണത്തെ പുരസ്കാരം നിർണ്ണയിച്ചത്. മെമ്പർ സെക്രട്ടറിയായി എൻ. ബാലമുരളീകൃഷ്ണൻ പങ്കെടുത്തു. വിവിധ മേഖലകളിലെ ഏറ്റവും പ്രതിഭാധനരായ വ്യക്തികൾ തന്നെയാണ് ഈ ജൂറിയിലെ ഓരോ അംഗവും. മാത്രമല്ല ദൃശ്യകലയുടെ മാറുന്ന നിർവചനവും സംവേദന ക്ഷമതയും ഈ പുരസ്കാരങ്ങൾ കൃത്യമായി പ്രതിഫലിപ്പിക്കുകയും ചെയ്യുന്നു. ആഗോള ദൃശ്യകലയെ അഭിസംബോധന ചെയ്യുകയും ആ മാറ്റങ്ങളും കലയിലെ സമകാലിക രീതികളും നൂതന പ്രവണതകളും ഉൾക്കൊള്ളുകയും ചെയ്ത് നിർണ്ണയിച്ച ഈ സംസ്ഥാന പുരസ്കാരങ്ങൾ ലഭിച്ച സൃഷ്ടികൾ സമകാലിക ഇന്ത്യൻ കലയുടെ ഒരു ദിശാസൂചകം കൂടിയാണ്.

കലാവിദ്യാർത്ഥികളുടെ വിഭാഗത്തിലാണ് പൊതുവിൽ മികച്ച സൃഷ്ടികളുള്ളതെന്ന് ജൂറി വിലയിരുത്തി. പൊതുവിഭാഗത്തിൽ (പ്രത്യേകിച്ച് പെയ്ന്റിങ് & ഡ്രോയിങ്) മികച്ച ധാരാളം സൃഷ്ടികളുന്ന്െ അവർ കാണുന്നു. സംസ്ഥാന കലയിൽ ഇപ്പോഴത്തെ പ്രവണത (കറക്ട് ട്രെന്റ്) തിരിച്ചറിയുന്നതിനുള്ള ഒരു അവസരമായി ജൂറി ഇതിനെ വിലയിരുത്തി. കഴിഞ്ഞ കുറെ ദശകങ്ങളിൽ കേരളം രാജ്യത്തിന് മികച്ച ചില കലാകാരരെ സംഭാവന ചെയ്തിട്ടു്. അത് ഭാവിയിലും തുടരാനുള്ള പ്രത്യാശകൂടി ഈ കലാസൃഷ്ടികളിൽ ജൂറി കാണുന്നു.

ഈ വർഷം കേരള ലളിതകലാ അക്കാദമിയുടെ സംസ്ഥാന ദൃശ്യകലാപ്രദർശനത്തിൽ പങ്കെടുക്കുവാനും പുരസ്കാരത്തിനുമായി പെയ്ന്റിങ്, ശില്പം, ന്യൂ മീഡിയ (Mix media in older terms), ഫോട്ടോഗ്രഫി, കാർട്ടൂൺ എന്നീ വിഭാഗങ്ങളിൽ നിന്ന് അപേക്ഷിച്ച 756#കലാകാരരിൽ നിന്ന് പ്രാഥമിക മൂല്യ നിർണ്ണയത്തിൽ സംസ്ഥാന പ്രദർശനത്തിന് തിരഞ്ഞെടുക്കപ്പെട്ടത് 354 കലാകാരരുടെ സൃഷ്ടികളാണ്. ദൃശ്യകലാ വിഭാഗത്തിൽ 50,000/- രൂപയും പ്രശസ്തി പത്രവും മൊമന്റോയും അടങ്ങുന്ന ഏഴ് സംസ്ഥാന അവാർഡുകളും (State Award), 25,000/- രൂപയും പ്രശസ്തി പത്രവും അടങ്ങുന്ന ഒമ്പത് ഓണറബിൾ മെൻഷൻ (Honourable Mention) അവാർഡുകളും, കലാവിദ്യാർത്ഥികൾക്ക് 10,000/- രൂപയും പ്രശസ്തി പത്രവുമടങ്ങുന്ന അഞ്ച് സ്പെഷ്യൽ മെൻഷൻ (Special Mention) അവാർഡുകളുമാണ് നൽകുന്നത്. കൂടാതെ മികച്ച ഛായാ/ഭൂഭാഗ ചിത്രത്തിന് ശങ്കരമേനോൻ എൻഡോവ്മെന്റ് സ്വർണ്ണമെഡലും മികച്ച ഭൂഭാഗ ചിത്രത്തിന് വിജയരാഘവൻ എൻഡോവ്മെന്റ് സ്വർണ്ണ മെഡലും, കൂടാതെ മികച്ച കലാസൃഷ്ടിക്കുള്ള രാജൻ എം. കൃഷ്ണൻ എൻഡോവ്മെന്റ് അവാർഡും നല്കുന്നു്.

**പുരസ്കാര വിധി കർത്താക്കൾ**

**സുധീർ പട്വർദ്ധൻ**

1949ൽ മഹാരാഷ്ട്രയിലെ പൂനെയിലാണ് സുധീർ പട്വർദ്ധൻ ജനിച്ചത്. 1972-ൽ പൂനെയിലെ ആംഡ് ഫോഴ്സ് മെഡിക്കൽ കോളേജിൽ നിന്ന് മെഡിസിനിൽ ബിരുദം നേടി. 1973-ൽ മുംബൈയിലേക്ക് താമസം മാറിയ അദ്ദേഹം 1975 മുതൽ 2005 വരെ താനെയിൽ റേഡിയോളജിസ്റ്റായി ജോലി ചെയ്തു.

2005-ന് ശേഷം അദ്ദേഹം ഒരു മുഴുവൻ സമയ കലാകാരനായി. നഗരത്തിന്റെ ദൃശ്യങ്ങൾ അദ്ദേഹത്തിന്റെ ക്യാൻവാസുകളിൽ പ്രധാനമായും പ്രത്യക്ഷപ്പെടുന്നു, അവ നഗര മധ്യവർഗത്തിന്റെയും ദരിദ്രരുടെയും വേദനകളെയും പ്രതിഫലിപ്പിക്കുന്നു. പട്വർദ്ധന്റെ രചനകൾ ന്യൂഡൽഹിയിലെയും മുംബൈയിലെയും നാഷണൽ ഗാലറി ഓഫ് മോഡേൺ ആർട്ടിന്റെ സ്ഥിരം ശേഖരത്തിലു്. കൂടാതെ, ഭോപ്പാലിലെ രൂപങ്കർ മ്യൂസിയം, ന്യൂഡൽഹിയിലെ കിരൺ നാടാർ മ്യൂസിയം ഓഫ് ആർട്ട്, മുംബൈയിലെ ജഹാംഗീർ നിക്കോൾസൺ ആർട്ട് ഫൗഷേൻ, സേലത്തിലെ പീബോഡി എസെക്സ് മ്യൂസിയം തുടങ്ങിയ മ്യൂസിയങ്ങളിലും, ഗ്യാലറികളിലും, ലോകത്തുള്ള പല സ്വകാര്യശേഖരങ്ങളിലും അദ്ദേഹത്തിന്റെ കലാസൃഷ്ടികളു്.

**പി. ഗോപിനാഥ്**

1948 ൽ കേരളത്തിലെ പൊന്നാനിയിൽ ജനിച്ച പി. ഗോപിനാഥ്, പൊറ്റേക്കാട് കുടുംബാംഗമാണ്. വിശ്രുത ചിത്രകാരൻ കെ.സി.എസ്. പണിക്കരുടെ അടുത്ത ബന്ധുവും ശിഷ്യനുമാണ്. മദ്രാസ് ഗവ. ആർട്സ് ആൻഡ് ക്രാഫ്റ്റിൽ നിന്നും 1970 ൽ ഡിപ്ലോമ നേടി. വിഖ്യാത രാജ്യാന്തര ചിത്രകലാമേളകളിൽ ഇന്ത്യയെ പ്രതിനിധീകരിച്ചു. 1990 ലെ അന്തർദേശീയ വർണ്ണോത്സവത്തിൽ ഇന്ത്യൻ കമ്മീഷണറായിരുന്നു. പൊന്നാനിയും അവിടത്തെ നിറപ്പകിട്ടാർന്ന പ്രകൃതിയും കലാരൂപങ്ങളുമൊക്കെ ഗോപിനാഥിനെ ഗൃഹാതുരത്വഭാവത്തോടെ സ്വാധീച്ചിരുന്നു. ചിത്ര-ശില്പ കലാരംഗത്തെ സമഗ്ര സംഭാവനക്ക് സംസ്ഥാന സർക്കാർ നല്കുന്ന രാജാരവി വർമ്മ പുരസ്കാരത്തിന് 2018 ൽ അർഹനായി. 2010 ൽ കേരള ലളിതകലാ അക്കാദമിയുടെ ഫെല്ലോഷിപ്പ് ലഭിച്ചിട്ടു്. ഇപ്പോൾ ചെന്നൈയിൽ ചോളമണ്ഡലത്തിൽ താമസിച്ച് കലാസപര്യ തുടരുന്നു.

**ബീന പോൾ**

1961-ൽ ജനിച്ച ബീന പോൾ പഠിച്ചതും വളർന്നതും ദില്ലിയിലാണ്. 1983 ൽ പൂനെ ഫിലിം ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്നും എഡിറ്റിങ് പഠിച്ചു. മലയാളചലച്ചിത്രരംഗത്ത് പ്രവർത്തിക്കുന്ന ഒരു മൂവി എഡിറ്ററാണ് ബീന പോൾ. ര് ദേശീയ ചലച്ചിത്ര അവാർഡുകളും മൂന്ന് കേരള സംസ്ഥാന ചലച്ചിത്ര അവാർഡുകളും ബീന നേടിയിട്ടു്. ഇന്റർനാഷണൽ ഫിലിം ഫെസ്റ്റിവൽ ഓഫ് കേരളയുടെ (IFFK) കലാസംവിധായക, കേരള സംസ്ഥാന ചലച്ചിത്ര അക്കാദമിയുടെ വൈസ് ചെയർപേഴ്സൺ തുടങ്ങി നിരവധി സ്ഥാനങ്ങൾ വഹിച്ചിട്ടു്. ബീന പോൾ ഗ്രേറ്റ് നോർത്ത് മ്യൂസിയത്തിന്റെ മാനേജരാണ്

**വി.കെ. രാജൻ**

1956 ൽ തൃശ്ശൂർ ആനന്ദപുരത്ത് ജനനം. തിരുവനന്തപുരം കോളേജ് ഓഫ് ഫൈൻ ആർട്സ് നിന്നും ശില്പകലയിൽ ബി എഫ് എ.യും ബറോഡ എം.എസ്. യൂണിവേഴ്സിറ്റിയിൽ നിന്ന് 1985 ൽ ബിരുദാനന്തര ബിരുദവും നേടി. കരിങ്കല്ല് മാധ്യമമാക്കി ശില്പം ചെയ്യുന്ന രാജ്യത്തെ പ്രധാനപ്പെട്ട ശില്പികളിൽ ഒരാളാണ് വി.കെ.രാജൻ. ജപ്പാനിലെ കാവടി, കാൻസർ തുടങ്ങിയ ശിലാശില്പങ്ങൾ പ്രസിദ്ധമാണ്. കേരളത്തിൽ പാലക്കാട്, കോഴിക്കോട്, കൊച്ചി തുടങ്ങിയ നഗരങ്ങളിൽ അദ്ദേഹത്തിന്റെ കരിങ്കല്ലിൽ തീർത്ത പാരിസ്ഥിതിക ശില്പങ്ങൾ ഉ്. കേരള ലളിതകലാ അക്കാദമി ഫെല്ലോഷിപ്പ് ഉൾപ്പെടെ വിവിധ പുരസ്കാരങ്ങൾ ലഭിച്ചിട്ടു്. കേരള ലളിതകലാ അക്കാദമി അംഗമായും അദ്ദേഹം പ്രവർത്തിച്ചിട്ടു്.

**ടോം.ജെ. വട്ടക്കുഴി**

1967 എറണാകുളം ജില്ലയിലെ കല്ലൂർക്കാട്ടിലെ ഒരു ഗ്രാമീണ കർഷക കുടുംബത്തിലാണ് ടോം ജെ. വട്ടക്കുഴി ജനിച്ചത്. ശാന്തിനികേതൻ വിശ്വഭാരതി സർവ്വകലാശാലയിൽ നിന്നും ഫൈൻ ആർട്സിൽ ബിരുദം തുടർന്ന് ബറോഡ എം.എസ്. യൂണിവേഴ്സിറ്റിയിൽ നിന്ന് ബിരുദാനന്തര ബിരുദം. ശാന്തിനികേതനിലെ പഠനകാലത്ത് കെ. ജി. സുബ്രഹ്മണ്യൻ, സോമനാഥ് ഹോർ തുടങ്ങിയ പ്രശസ്ത കലാകാരന്മാരുമായി അദ്ദേഹം അടുത്ത ബന്ധം കലയിലും ജീവിതത്തിലും അദ്ദേഹത്തിന്റെ തിരഞ്ഞെടുപ്പുകൾ രൂപപ്പെടുത്തുന്നതിൽ നിർണായക പങ്ക് വഹിച്ചു. കേരളത്തിലെ വിവിധ ഫൈൻ ആർട്സ് കോളേജുകളായ മാവേലിക്കരയിലെ രാജാ രവിവർമ്മ കോളേജ് ഓഫ് ഫൈൻ ആർട്സ്, തിരുവനന്തപുരം കോളേജ് ഓഫ് ഫൈൻ ആർട്സ് എന്നിവിടങ്ങളിൽ നാല് വർഷത്തോളം അദ്ദേഹം കല പഠിപ്പിച്ചു. ന്യൂഡൽഹിയിലെ ഓൾ ഇന്ത്യ ഫൈൻ ആർട്സ് ആന്റ് ക്രാഫ്റ്റ് സൊസൈറ്റി അവാർഡ്, കേരള ലളിതകലാ അക്കാദമി അവാർഡ്, കൊൽക്കത്തയിലെ ഹാരെൺദാസ് അവാർഡ് തുടങ്ങിയ പുരസ്കാരങ്ങൾ ലഭിച്ചിട്ടു്. കേരള ലളിതകലാ അക്കാദമി നിർവ്വാഹകസമിതി അംഗമായും അദ്ദേഹം പ്രവർത്തിച്ചിട്ടു്.

**റസൽ ഷാഹുൽ**

ഫോട്ടോ ജേണലിസ്റ്റും ട്രാവൽ കോളമിസ്റ്റും. കേരള പ്രസ് അക്കാദമിയിൽ നിന്നും പബ്ലിക് റിലേഷൻസ് ആൻഡ് അഡ്വർട്ടെസിങ്ങിൽ ബിരുദാനന്തര ഡിപ്ലോമ. 23 വർഷത്തിലേറെയായി മലയാള മനോരമയിൽ ഫൊട്ടോഗ്രഫറായി ജോലി ചെയ്യുന്നു. 1999ൽ കേരള പ്രസ് അക്കാദമിയുടെ പ്രാദേശിക പത്രപ്രവർത്തക അവാർഡ്, സംസ്ഥാന സയൻസ് ജേണലിസം അവാർഡ് എന്നിവ ലഭിച്ചു. 2015ൽ ന്യൂസ് ഫോട്ടോഗ്രാഫിക്കുള്ള സംസ്ഥാന അവാർഡുൾപ്പെടെ ഫോട്ടോ ജേണലിസത്തിൽ നിരവധി പുരസ്കാരങ്ങൾ ലഭിച്ചു. ഇപ്പോൾ മലയാള മനോരമ കോട്ടയം യൂണിറ്റിൽ ചീഫ് ഫോട്ടോഗ്രഫർ.

**കാർട്ടൂണിന്റെ പുരസ്കാര വിധി കർത്താക്കൾ**

**അനുപ് രാധാകൃഷ്ണൻ**

'എ.ആർ' എന്ന നാമത്തിൽ അറിയപ്പെടുന്ന അനൂപ് രാധാകൃഷ്ണൻ 1980 ഏപ്രിൽ 13 ന് എറണാകുളത്ത് ജനിച്ചു. മാതൃഭൂമി ന്യൂസിന്റെ ഡെപ്യൂട്ടി എഡിറ്ററായ അനൂപ് രാധാകൃഷ്ണൻ ശ്രദ്ധേയനായ കാർട്ടൂണിസ്റ്റാണ്. കാർട്ടൂൺ അക്കാദമിയുടെ വൈസ് ചെയർമാനായ അദ്ദേഹം 2001 ലെ ഓൾ ഇന്ത്യ ഇന്റർ യൂണിവേഴ്സിറ്റി യൂത്ത് ഫെസ്റ്റിൽ കാർട്ടൂണിംഗിൽ ദേശീയ വിജയിയാണ്. ലൈവ് കാരിക്കേച്ചറിംഗ്, പരസ്യം, കാർട്ടൂണിംഗ് എന്നിവയിൽ അദ്ദേഹത്തിന് താൽപ്പര്യമു്. 2017 ൽ കാരിടൂൺ ഡയറക്ടറായി സേവനമനുഷ്ഠിച്ചു.

**രതീഷ് രവി**

ആർ.എൽ.വി കോളേജ് ഓഫ് മ്യൂസിക് ഫൈൻ ആർട്സിൽ പഠനം പൂർത്തിയാക്കിയ രതീഷ് രവി സമകാലീന ഇല്ലസ്ട്രേറ്റർ, ഡിജിറ്റൽ ക്രിയേറ്റർ, ആർട്ടിസ്റ്റ്, കാരിക്കേച്ചറിസ്റ്റ് എന്നീ നിലകളിൽ ശ്രദ്ധേയമാണ്. രതീഷ് രവി കൊച്ചി സ്വദേശിയാണ്.

## I സംസ്ഥാന പുരസ്കാരം (State Award)

50,000/- രൂപയും ബഹുമതി പത്രവും മൊമന്റോയും താഴെപ്പറയുന്ന ഏഴ് കലാകാരർക്ക് ലഭിച്ചു.

| | | |
|---|---|---|
| **അഖിൽ മോഹൻ** | (ഡ്രോയിംഗ്) | : റൈസ് സീരീസ് – 58 |
| **അരുൺ കെ.എസ്.** | (ശില്പം) | : ശീർഷകമില്ല |
| **ബേസിൽ ബേബി** | (ഡ്രോയിംഗ്) | : എവരിതിംങ് യു നോ ഈസ് നോട്ട് ടോട്ട് ബൈ ഹ്യൂമൻസ് |
| **ഹിമ ഹരി** | (ചിത്രം) | : മിൽക്കി വേ |
| **പി.എസ്. ജയ** | (പെയ്ന്റിംഗ്) | : സ്റ്റിൽ ലൈഫ് സീരീസ് – 1 |
| **മുബാറക് എൻ.കെ.** | (ഫോട്ടോഗ്രഫി) | : ലോസ് ഓഫ് ഇനേർഷ്യ &19 |
| **വി.ആർ. രാഗേഷ്** | (കാർട്ടൂൺ) | : 1. ബുൾഡോസറൈസേഷൻ ഓഫ് എഡ്യൂക്കേഷൻ<br>2. ഹേ റാം |

## II ഓണറബിൾ മെൻഷൻ പുരസ്കാരം (Honourable Mention)

25,000/- രൂപയും ബഹുമതിപത്രവും താഴെപ്പറയുന്ന ഒമ്പത് കലാകാരർക്ക് ലഭിച്ചു.

| | | |
|---|---|---|
| **അനുപമ ഏലിയാസ് അനിൽ** | (ചിത്രം) | : മ്യൂസിക് ബിഗിൻസ് വെയർ ലാംഗ്വേജ് എന്റ്സ് |
| **ഗായത്രി എ.പി.** | (ഡ്രോയിംഗ്) | : ശീർഷകമില്ല |
| **മുഹമ്മദ് സാലിഹ് എം.എം.** | (ന്യൂ മീഡിയ) | : സീസ്ഫയർ നൗ |
| **വിദ്യ ദേവി പി.** | (ഗ്രാഫിക് പ്രിന്റ്) | : ദി ന്യൂസ് ഓഫ് ലീവ്സ് |
| **വിനോദ് കുമാർ കെ.** | (ചിത്രം) | : കാസർഗോഡ് ലാന്റ്സ്കേപ്പ് |
| **മധു എടച്ചന** | (ഫോട്ടോഗ്രഫി) | : ഹീലിംങ് ഇൻ ഹാർഡ്ഷിപ്സ് |
| **ശരത് പ്രേം** | (ഫോട്ടോഗ്രഫി) | : ദി എറോഷൻ ഓഫ് മെമ്മറി |
| **ഹരീഷ് മോഹൻ സി** | (കാർട്ടൂൺ) | : വിട..... ഡാർവിൻ |
| **ഉണ്ണികൃഷ്ണൻ പി.** | (കാർട്ടൂൺ) | : ശീർഷകമില്ല |

## III വി. ശങ്കരമേനോൻ എൻഡോവ്മെന്റ് സ്വർണ്ണ മെഡൽ

മികച്ച ഭൂഭാഗ/ഛായാ ചിത്രം വിഭാഗത്തിനുള്ള പുരസ്കാരം നേടിയിരിക്കുന്നത് **ജയശ്രീ പി.ജി.** രചിച്ച **ബേൺഡ് അഡോബ്** എന്ന ചിത്രമാണ്.

## IV വിജയരാഘവൻ എൻഡോവ്മെന്റ് സ്വർണ്ണ മെഡൽ

മികച്ച ഭൂഭാഗ വിഭാഗത്തിനുള്ള പുരസ്കാരം നേടിയിരിക്കുന്നത് **രതീഷ് ടി.** രചിച്ച **ലാന്റ്സ്കേപ്** എന്ന ചിത്രത്തിനാണ്.

## V കലാവിദ്യാർത്ഥികൾക്കുള്ള പ്രത്യേക പുരസ്ക്കാരം (Special Mention)

10,000/-രൂപയും ബഹുമതി പത്രവും വിവിധ കലാലയങ്ങളിൽ നിന്നുള്ള അഞ്ച് വിദ്യാർത്ഥികൾക്ക് ലഭിച്ചു.

| | | |
|---|---|---|
| **അനസ് അബൂബക്കർ** | (ചിത്രം) | : ബ്ലഡ് ഫ്യൂഡ് (കോളേജ് ഓഫ് ഫൈൻ ആർട്സ്, ജെ.എം.ഐ. ന്യൂ ഡൽഹി) |
| **ഗ്രീഷ്മ സി.** | (ന്യൂമീഡിയ) | : കോൺടിനം –22 (ആർ.എൽ.വി. കോളേജ് ഓഫ് മ്യൂസിക് & ഫൈൻ ആർട്സ്, തൃപ്പൂണിത്തുറ) |
| **ജോസഫ് ജെ. ജോസഫ്** | (ചിത്രം) | : ശീർഷകമില്ല (ശ്രീ ശങ്കരാചാര്യ സംസ്കൃത യൂണിവേഴ്സിറ്റി, കാലടി) |
| **കീർത്തി ആർ.** | (ശില്പം) | : ദി ചെയ്സ്ഡ്: എ ടെയ്ൽ ഓഫ് വുമൺ ഓൺ പെഡസ്റ്റൽസ് (ഗവ. കോളേജ് ഓഫ് ഫൈൻ ആർട്സ്, തൃശ്ശൂർ) |
| **ഷാദിയ സി.കെ.** | (ഡ്രോയിംഗ്) | : ഇൻ ബിറ്റ്വീൻ (എസ്.എൻ. യൂണിവേഴ്സിറ്റി, ഹൈദരാബാദ്) |

## VI രാജൻ എം. കൃഷ്ണൻ എൻഡോവ്മെന്റ് അവാർഡ്

15,000/-രൂപയും ബഹുമതി പത്രവും

**റിഞ്ചു എം** (ചിത്രം) : പാരഡൈസ് ഇൻ മെമ്മറി

**മുഖ്യ അവാർഡുകൾ നേടിയ കലാകാരർ**

**അഖിൽ മോഹൻ**

എറണാകുളം ജില്ലയിലെ രാമമംഗലത്താണ് അഖിൽ മോഹന്റെ ജനനം. 2011 ൽ ബി.എഫ്.എ.യും 2013 ൽ എം.എഫ്.എ.യും തൃപ്പൂണിത്തുറ ആർ.എൽ.വി. കോളേജിൽ നിന്നും ലഭിച്ചിട്ടു്. കേരളത്തിൽ ജനിച്ചുവളർന്ന ഒരു മലയാളി എന്ന നിലയിൽ പ്രകൃതിയുമായി വല്ലാത്തൊരു അടുപ്പം സ്വാഭാവികമായും അഖിൽ മോഹനു്. ഈ ബന്ധം ഒരു ദാർശനിക സ്വഭാവത്തിൽ കാണുകയാണ് അഖിൽ തന്റെ കലാസൃഷ്ടികളിലൂടെ. ഒരു കർഷകൻ കൃഷിഭൂമി ഒരുക്കുന്നതുപോലെ തന്നെ മണ്ണിരയും കൃഷിഭൂമിയെ ഫലഭൂയിഷ്ഠമാക്കാൻ സഹായിക്കുന്നു. കാർഷിക ജീവിതത്തിലെ ഉപകരണങ്ങളും വിത്തുകളും സസ്യങ്ങളുമാണ് അഖിലിന്റെ കലാസൃഷ്ടികളിൽ ഏറിയ പങ്കും. 2013 മുതൽ രാജ്യത്തെ നിരവധി ഗ്യാലറികളിൽ ശ്രദ്ധേയ കലാപ്രദർശനങ്ങളിൽ പങ്കെടുത്തിട്ടുള്ള അഖിൽ മോഹന് 2017 ൽ നാഷണൽ ലളിത് കല അക്കാദമിയുടെ ദേശീയ പുരസ്കാരം ലഭിച്ചിട്ടു്. 2016, 2018, 2022 വർഷങ്ങളിൽ കേരള ലളിതകലാ അക്കാദമി ഓണറബിൾ മെൻഷൻ പുരസ്കാരം ലഭിച്ചു. 2014-2016 വർഷത്തിൽ സാംസ്കാരിക വകുപ്പ് മന്ത്രാലയത്തിന്റെ യുവ കലാകാരർക്കുള്ള സ്കോളർഷിപ്പ്, 2014 ൽ കനോറിയ സെന്റർ ആർട്ടിസ്റ്റ് റസിഡൻസി പ്രോഗ്രാം എന്നിവ ലഭിച്ചിട്ടു്. കേരള ലളിതകലാ അക്കാദമിയുടേതടക്കം നിരവധി കലാ ക്യാമ്പുകളിൽ പങ്കെടുത്തിട്ടുള്ള അഖിൽ മോഹൻ ഇപ്പോൾ കൊച്ചിയിൽ താമസിച്ച് സർഗ്ഗപ്രവൃത്തികളിൽ മുഴുകുന്നു. അഖിൽ മോഹന്റെ 'റൈസ് സീരീസ് - 58' എന്ന ഡ്രോയിങ്ങിനാണ് സംസ്ഥാന പുരസ്കാരം ലഭിച്ചിട്ടുള്ളത്.

**അരുൺ കെ.എസ്.**

1999-ൽ തൊടുപുഴയിലാണ് അരുൺ കെ.എസിന്റെ ജനനം. ബി.എഫ്.എയും എം.എഫ്.എ.യും കാലടി ശ്രീ ശങ്കരാചാര്യ യൂണിവേഴ്സിറ്റിയിൽ നിന്നാണ് അരുൺ പൂർത്തീകരിച്ചത്. ചുറ്റുമുള്ള നിർമ്മാണ പ്രവർത്തനങ്ങളിൽ നിന്ന് പ്രചോദനം ഉൾക്കൊാണ് അരുണിന്റെ ആർട്ട് പ്രാക്ടീസ് പുരോഗമിക്കുന്നത്. ആവാസ വ്യവസ്ഥയുടെ മാറ്റത്തിനനുസരിച്ച് പലപ്പോഴും പല സാമൂഹിക പ്രശ്നങ്ങളും അഭിമുഖീകരിക്കേി വരുന്നു. ആവാസ വ്യവസ്ഥയുടെ മാറ്റത്തെ പുനർ നിർമ്മാണം നടത്താനുള്ള സാധ്യതകളാണ് അരുൺ തന്റെ സൃഷ്ടികളിലൂടെ തേടുന്നത്. 2020 ലും 2023 ലും ശങ്കരാചാര്യ യൂണിവേഴ്സിറ്റിയിൽ നടത്തിയ കലാക്യാമ്പുകളിലും 2023 ലും 2024 ലും പാലക്കാടുള്ള അഹല്യ ഹെറിറ്റേജ് വില്ലേജിൽ സംഘടിപ്പിച്ച ക്യാമ്പുകളിലും അരുൺ പങ്കെടുത്തിട്ടു്. കൂടാതെ ഈ കാലയളവിൽ വുഡ് കാർവിങ്, പ്രിന്റ് മേക്കിങ് വർക്ക്ഷോപ്പുകളിലും പങ്കെടുത്തിട്ടു്. കാലടി യൂണിവേഴ്സിറ്റിയിലും ചാലക്കുടി, കലാമണ്ഡലം, നോർത്ത് പറവൂർ എന്നിവിടങ്ങളിൽ സംഘടിപ്പിച്ച കലാപ്രദർശനങ്ങളിലും അരുൺ കെ.എസ്. ഭാഗമായിട്ടു്. അക്കാദമിയുടെ സംസ്ഥാന പുരസ്കാരം ലഭിച്ചിട്ടുള്ളത് അദ്ദേഹത്തിന്റെ ശീർഷകമില്ലാത്ത ശില്പത്തിനാണ്.

**ബേസിൽ ബേബി**

1989 ൽ കൊച്ചിയിലാണ് ബേസിൽ ബേബി ജനിച്ചത്. മിക്സഡ് മീഡിയ വർക്കുകൾ ചെയ്യാൻ ആഗ്രഹമുള്ള അദ്ദേഹം വലിയ സ്കെയിലിലാണ് മിക്കവാറും തന്റെ കലാസൃഷ്ടികൾ ചെയ്യാറുള്ളത്. പുരാണങ്ങളും മനുഷ്യപ്രകൃതിയുമായുള്ള ഒരു പാരസ്പര്യ സ്വഭാവമാണ് തന്റെ കലാസൃഷ്ടികളിലൂടെ അദ്ദേഹം ശ്രമിക്കാറുള്ളത്. 2010 ൽ തൃശ്ശൂർ കോളേജ് ഓഫ് ഫൈൻ ആർട്സിൽ നിന്ന് ബി.എഫ്.എയും

2014 ൽ ഡൽഹി യൂണിവേഴ്സിറ്റിൽ നിന്ന് എം.എഫ്.എ.യും ലഭിച്ച ബേസിൽ തായ്ലാന്റിൽ സോളോ എക്സിബിഷൻ നടത്തിയിട്ടു്. കൊച്ചി മുസിരീസ് ബിനാലെയിലെ ഫൈനൽ ഡിസ്പ്ലെ ഓഫ് മാസ്റ്റർ പ്രാക്ടീസ് സ്റ്റുഡിയോയിൽ പങ്കെടുത്തതുകൂടാതെ കൊച്ചിയിലെ ഡേവിഡ് ഹാൾ, ദർബാർ ഹാൾ കലാകേന്ദ്രം, മുസൂറി, ന്യൂഡൽഹിയിലെ ടൈം ഓഫ് ഇന്ത്യ, ഹൗസ് ഖാസ്, കോളേജ് ഓഫ് ആർട്ട്, ജെ.എൻ.യു എന്നിവിടങ്ങളിലും ചെന്നൈ കൊൽക്കത്ത തൃശ്ശൂർ നഗരങ്ങളിലും വിവിധ ഗ്രൂപ്പ് എക്സിബിഷനുകളിൽ അദ്ദേഹത്തിന്റെ കലാസൃഷ്ടികൾ പ്രദർശിപ്പിച്ചിട്ടു്. 'എവരിതിംങ് യു നോ ഈസ് നോട്ട് ടോട്ട് ബൈ ഹ്യൂമൻസ്' എന്ന ഡ്രോയിങ്ങിനാണ് അദ്ദേഹത്തിന് അക്കാദമിയുടെ സംസ്ഥാന പുരസ്കാരം ലഭിച്ചിട്ടുള്ളത്.

**ഹിമ ഹരി**

ഹിമ ഹരിക്ക് തൃശ്ശൂർ കോളേജ് ഓഫ് ഫൈൻ ആർട്സിൽ നിന്നും ബി.എഫ്.എയും തിരുവനന്തപുരത്തെ ടൂൺസ് അക്കാദമിയിൽ നിന്ന് കംപ്യൂട്ടർ ആനിമേഷനിൽ പിജി ഡിപ്ലോമയും ലഭിച്ചിട്ടു്. ഇടുക്കിയിലെ രാജാക്കാടാണ് ഹിമയുടെ സ്വദേശം. ഹിമ ഹരിയുടെ കലായാത്ര അടയാളപ്പെടുത്തുന്നത് വൈയക്തിക മായുള്ള അറിവുകളിലൂടെയും സാമൂഹിക ചുറ്റുപാടുകളിലൂടെയുള്ള ഇടപെടലുകളിലൂടെയുമാണ്. ഹിമയുടെ സർഗ്ഗാത്മകതലം രൂപപ്പെടുന്നതും വളരെ വ്യത്യസ്ത അനുവാചകരാലാണ്. പ്രസിദ്ധമായ 'ലോകമേ തറവാട്,' ലളിതകലാ അക്കാദമിയും ബിനാലെ ഫൗഷേനുമായി സഹകരിച്ച് എറണാകുളം ദർബാർ ഹാൾ കലാകേന്ദ്രത്തിൽ സംഘടിപ്പിച്ച 'ഇടം' എന്നിവ ഹിമ പങ്കെടുത്ത ശ്രദ്ധേയ പ്രദർശനങ്ങളാണ്. ഹിമയുടെ കമ്യൂണിറ്റി ആർട്ട് പ്രൊജക്ടുകളിൽ ചിലതാണ് 'ബെയ്ക്ഡ് എർത്ത്', 'ഉരുവം', 'ചലനം' എന്നിവ. ഇത്തരം പ്രൊജക്ടുകളിൽ സജീവമായി ഇടപ്പെടുന്നതിലൂടെ അവരുടെ സാമൂഹിക പ്രതിബദ്ധതയും അർപ്പണ മനോഭാവവുമാണ് വ്യക്തമാവുന്നത്. കേന്ദ്രഗവൺമെന്റിന്റെ കലാരംഗത്ത് നൽകുന്ന ദേശീയ സ്കോളർഷിപ്പ് ഹിമ ഹരിഹരന് ലഭിച്ചിട്ടു്. 'മിൽക്കി വേ' എന്ന ചിത്രത്തിനാണ് ഹിമക്ക് അക്കാദമിയുടെ സംസ്ഥാന പുരസ്കാരം ലഭിച്ചിട്ടുള്ളത്.

**പി.എസ്. ജയ**

1990-ൽ പെരുമ്പാവൂരിലാണ് പി.എസ്. ജയയുടെ ജനനം. തൃപ്പൂണിത്തുറ ആർ.എൽ.വി. കോളേജിൽ 2011 ൽ ബി.എഫ്.എ.യും 2015ൽ എം.എഫ്.എ.യും പൂർത്തിയാക്കി. 2014 ൽ ലളിതകലാ അക്കാദമിയുടെ സംസ്ഥാന പുരസ്കാരം ലഭിച്ചിട്ടു്. ഇന്ത്യാ ഗവൺമെന്റിന്റെ യുവ കലാകാരർക്കുള്ള സ്കോളർഷിപ്പ് ലഭിച്ചിട്ടുള്ള അവർ 2021 ൽ അക്കാദമിയുടെ ആലപ്പുഴ ആർട്ട് ഗ്യാലറിയിൽ സോളോ എക്സിബിഷൻ സംഘടിപ്പിച്ചിട്ടു്. 2014 ൽ സ്റ്റുഡൻസ് ബിനാലെയിലും 2022 ൽ റാസ ഫൗഷേൻ ന്യൂഡൽഹിയിൽ സംഘടിപ്പിച്ച പ്രദർശനത്തിലും ജയ പങ്കെടുത്തിട്ടു്. കൂടാതെ ബാംഗ്ലൂരിലെ DYU ആർട്ട് ഗ്യാലറിയിലും കലാസൃഷ്ടികൾ പ്രദർശിപ്പിച്ചിട്ടു്. കേരള ലളിതകലാ അക്കാദമിയടക്കം വിവിധ സാംസ്കാരിക സ്ഥാപനങ്ങൾ സംഘടിപ്പിച്ച ക്യാമ്പുകളിലും വർക്ക്ഷോപ്പുകളിലും 2014 മുതൽ അവർ പങ്കെടുത്തിട്ടു്. ചിത്രരചന കൂടാതെ ധാരാളം പബ്ലിക് പ്രൊജക്ടുകളും പെർഫോമൻസുകളും ജയ ചെയ്യാറു്. കേരളത്തിലെ വിവിധ ഗ്യാലറികളിൽ ജയയുടെ കലാസൃഷ്ടികൾ പ്രദർശിപ്പിച്ചിട്ടു്.

സമൂഹത്തിനുള്ളിൽ ഇപ്പോഴും മാറ്റമില്ലാതെ തുടരുന്ന പുരുഷാധിപത്യ കുടുംബ ഘടനയ്ക്കുള്ളിലെ സ്ത്രീ ജീവിതത്തിന്റെയും വിശുദ്ധ കുടുംബം എന്ന സങ്കല്പത്തിനുള്ളിൽ മറഞ്ഞിരിക്കുന്ന ചൂഷണത്തിന്റെയും അടിച്ചമർത്തലിന്റെയും അധീശത്വത്തിന്റെയും കാഴ്ചകളാണ് പി.എസ്. ജയയുടെ വർക്കുകളുടെ അടിസ്ഥാന ആശയം. 'സ്റ്റിൽ ലൈഫ് സീരീസ് – 1 എന്ന ചിത്രത്തിനാണ് അവർക്ക് അക്കാദമിയുടെ സംസ്ഥാന പുരസ്കാരം ലഭിച്ചിട്ടുള്ളത്.

**മുബാറക് എൻ.കെ.**

1974-ൽ പാലക്കാടാണ് മുബാറക് എൻ.കെ. ജനിച്ചത്. ഫോട്ടോഗ്രാഫിയാണ് സർഗ്ഗപ്രകാശനത്തിനായി മുബാറക് ഉപയോഗിക്കുന്ന മാധ്യമം. നിത്യജീവിതത്തിൽ കാണുന്ന വസ്തുക്കളും, കാഴ്ചകളുമാണ് മുബാറക്കിന്റെ ലെൻസിൽ പതിയുന്നത്. 'ലോസ് ഓഫ് ഇനേർഷ്യ' എന്ന പരമ്പരയിലെ അദ്ദേഹത്തിന്റെ സൃഷ്ടികളിൽ മനുഷ്യന്റെ ഭൗതികവും ജഡത്വവും തമ്മിലുള്ള ഒരു ഇൻർ പ്ലേ ആണുള്ളത്. അത്തരത്തിൽ ശാശ്വതമായ ഒരു പ്രതിരോധമാണ് അദ്ദേഹം ഉദ്ദേശിക്കുന്നത്. കോവിഡ് - 19 സമൂഹത്തിൽ സൃഷ്ടിച്ച പ്രശ്നങ്ങളാണ് അദ്ദേഹത്തിനെ ഇത്തരത്തിലൊരു പരമ്പര കലാസൃഷ്ടികൾക്ക് പ്രേരകമായത്. 1996 മുതൽ പാലക്കാട് ജില്ലയിൽ നിരവധി സോളോ എക്സിബിഷനുകൾ സംഘടിപ്പിച്ചിട്ടുള്ള മുബാറക് 2023 ൽ കേരള ലളിതകലാ അക്കാദമിയുടെ ഗ്രാന്റോടെ 'വെർട്ടിക്കൽ' എന്ന ശീർഷകത്തിൽ തൃശ്ശൂർ ആർട്ട് ഗ്യാലറിയിൽ സോളോ എക്സിബിഷൻ സംഘടിപ്പിച്ചിട്ടു്. കലാനിരൂപകൻ പാവേലാണ് പ്രദർശനം ക്യൂറേറ്റ് ചെയ്തത്. മുബാറക് എൻ.കെ.ക്ക് ഫോട്ടോഗ്രാഫി വിഭാഗത്തിൽ അക്കാദമിയുടെ സംസ്ഥാന പുരസ്കാരം ലഭിച്ചിട്ടുള്ളത് അദ്ദേഹത്തിന്റെ 'ലോസ് ഓഫ് ഇനേർഷ്യ &19' എന്ന ഫോട്ടോഗ്രാഫിനാണ്.

**വി.ആർ. രാഗേഷ്**

കണ്ണൂർ ജില്ലയിലെ കരുവഞ്ചാൽ സ്വദേശിയായ രാഗേഷ് വി.ആർ. കേരളത്തിലെ പ്രഗത്ഭനായ ഒരു രാഷ്ട്രീയ കാർട്ടൂണിസ്റ്റാണ്. നിലവിലെ ഇന്ത്യൻ സോഷ്യോ പൊളിറ്റിക്കൽ സാഹചര്യങ്ങളെ തന്റെ മീഡിയത്തിലൂടെ വളരെ നിരുപകാത്മകമായി ചിത്രീകരിക്കുന്ന ഇദ്ദേഹം മാധ്യമം പത്രത്തിൽ വർക്ക് ചെയ്തു വരുന്നു. കാർട്ടൂൺ വിഭാഗത്തിൽ അക്കാദമിയുടെ സംസ്ഥാന പുരസ്കാരം ലഭിച്ചിട്ടുള്ളത് അദ്ദേഹത്തിന്റെ 'ബുൾഡോസറൈസേഷൻ ഓഫ് എഡ്യൂക്കേഷൻ', 'ഹേ റാം' എന്നീ കാർട്ടൂണുകൾക്കാണ്.

**മുരളി ചീരോത്ത്**
ചെയർപേഴ്സൺ

**എൻ. ബാലമുരളീകൃഷ്ണൻ**
സെക്രട്ടറി

ഫെബ്രുവരി 23, 2025

**പ്രസ്സ് റിലീസ്**

(എല്ലാ എഡിഷനിലും പ്രസിദ്ധീകരിക്കുവാൻ താല്പര്യപ്പെടുന്നു)

# കേരള ലളിതകലാ അക്കാദമി
# 2023 – 24 ലെ ഫെല്ലോഷിപ്പുകൾ പ്രഖ്യാപിച്ചു

ചിത്ര-ശില്പകലാരംഗത്ത് മികച്ച സംഭാവനകൾക്കുള്ള കേരള ലളിതകലാ അക്കാദമിയുടെ വിശിഷ്ടാംഗത്വം (ഫെല്ലോഷിപ്പ്) പ്രശസ്ത കലാകാരരായ എൻ.എൻ. മോഹൻദാസിനും സജിത ആർ. ശങ്കറിനും ലഭിച്ചു. 75,000/- രൂപയും പ്രശസ്തി പത്രവും പൊന്നാടയുമടങ്ങുന്നതാണ് ഫെല്ലോഷിപ്പ്.

**എൻ.എൻ. മോഹൻദാസ്**

എറണാകുളം ജില്ലയിലെ കാക്കൂർ എന്ന പ്രദേശത്താണ് എൻ.എൻ. മോഹൻദാസ് ജനിച്ചത്. തിരുവനന്തപുരം കോളേജ് ഓഫ് ഫൈൻ ആർട്സിൽ നിന്ന് പെയ്ന്റിങിൽ കലാപഠനം പൂർത്തിയാക്കിയ തിനുശേഷം ഉപരിപഠനം ബറോഡ എം.എസ്.യൂണിവേഴ്സിറ്റിയിൽ 1985 ൽ അദ്ദേഹം പൂർത്തീകരിച്ചു. അദ്ദേഹത്തിന്റെ ആദ്യകാല ചിത്രങ്ങളിൽ സാധാരണഗതിയിൽ മനുഷ്യരൂപങ്ങൾ കാണാറില്ല. ഒരു തരം സെമി അബ്സ്ട്രാക്ഷൻ ചിത്രങ്ങൾ എന്നു പറയാം. ഒരു പ്രത്യേക ഘട്ടത്തിൽ മോഹൻദാസ് പക്ഷികൾക്കാണ് പ്രതിനിധാനം/പ്രതിബിംബം എന്ന രീതിയിൽ പ്രാധാന്യം നൽകിയിരുന്നത്. മനുഷ്യപ്രയത്നത്തിലൂടെയാണ് ആധുനികമായ ഇടങ്ങളും അവയെ ചലിപ്പിക്കുന്ന ബലങ്ങളും ഉാകുന്നത് എങ്കിലും ആധുനികതയുടെ മുഖമുദ്രയായ ഏകാന്തതയും അനന്യത്വവും മോഹൻദാസിന്റെ ചിത്രങ്ങളുടെ പ്രത്യേകതയാണ്. വർഷങ്ങളായി മട്ടാഞ്ചേരിയിൽ വസിക്കുന്ന മോഹൻദാസിന്റെ ചിത്രങ്ങളിൽ അവിടുത്തെ തെരുവുകളും വഴിയോര കഫേകളും പല രീതിയിൽ നിലകൊള്ളുന്ന മനുഷ്യരും അബ്സ്ട്രാക്ട് ഇമേജുകളും കടന്നു വരുന്നു.

**സജിത ആർ ശങ്കർ**

1967 ൽ കോട്ടയം ജില്ലയിലെ കുമാരനെല്ലൂരിലാണ് സജിത ശങ്കറിന്റെ ജനനം. തിരുവനന്തപുരം കോളേജ് ഓഫ് ഫൈൻ ആർട്സിൽ നിന്ന് പെയ്ന്റിങ്ങിൽ ബിരുദം നേടിയതിനുശേഷം വളരെ വർഷങ്ങളോളം തമിഴ്നാട്ടിലെ ചോളമണ്ഡൽ ആർട്ടിസ്റ്റ് വില്ലേജിൽ താമസിച്ചാണ് അവർ തന്റെ കലാസപര്യ തുടർന്നത്. സജിതയുടെ ആദ്യകാല രചനകൾ ചാർക്കോളും അക്രിലിക്കും ഉപയോഗിച്ച് വരച്ചവയായിരുന്നു. പിന്നീടത് പല മാധ്യമങ്ങളിലേക്കും വ്യാപിച്ചു അവരുടെ ആദ്യകാല ചിത്രങ്ങളിലധികവും ആത്മകഥാപരമായിരുന്നു.

സജിത ശങ്കർ ലോകത്തിന്റെ പലഭാഗത്തും സഞ്ചരിക്കുകയും പല വർക്ക്ഷോപ്പുകളിലും കൊളാബറേറ്റീവ് വർക്കുകളിൽ ഭാഗമാവുകയും ചെയ്തിട്ടു്. 2007 ൽ തിരുവനന്തപുരം ജില്ലയിലെ കല്ലാറിന്റെ തീരത്ത് ഗൗരി ആർട്ട് ഇൻസ്റ്റിറ്റ്യൂട്ട് സ്ഥാപിക്കുകയും കലാകാരരുടെ റസിഡൻസി പ്രോഗ്രാം അടക്കം നിരവധി കലാപ്രവർത്തനങ്ങൾ നടത്തി വരുകയും ചെയ്യുന്നു.

ലോകത്തിലെ പല ഗ്യാലറികളിലും പ്രദർശനങ്ങൾ നടത്തിയിട്ടുള്ള സജിത ശങ്കറിന്റെ സ്ത്രീയും പ്രകൃതിയും പോലുള്ള വിവിധ പരമ്പരകൾ, പ്രണയ പരമ്പരകളുടെ കവിത, നവഗ്രഹ പരമ്പര എന്നിവ ശ്രദ്ധേയങ്ങളാണ്. അവരുടെ സൃഷ്ടികൾ നാഷണൽ ഗാലറി ഓഫ് മോഡേൺ ആർട്ട് ബാംഗ്ലൂർ, ഡൽഹി ആർട്ട് ഗാലറി – ന്യൂഡൽഹി, നാഷണൽ ഗാലറി ഓഫ് മോഡേൺ ആർട്ട് ന്യൂഡൽഹി, അലയൻസ് ഫ്രാഞ്ചൈസ് ഡി ചെന്നൈ, ലളിത് കലാ അക്കാദമി ന്യൂഡൽഹി, മദ്രാസ് മ്യൂസിയം, കത്സുയാമ സിറ്റി സെന്റർ ജപ്പാൻ, MSSRF ചെന്നൈ, ക്ലീവ് ലാൻഡ് ആർട്ട് ഗാലറി മിഡിൽസ്ബ്രോ എന്നിവിടങ്ങളിൽ പ്രദർശിപ്പിച്ചിട്ടു്.

**മുരളി ചീരോത്ത്**
ചെയർപേഴ്സൺ

**എൻ. ബാലമുരളീകൃഷ്ണൻ**
സെക്രട്ടറി

ഫെബ്രുവരി 23, 2025

**പ്രസ്സ് റിലീസ്**

(എല്ലാ എഡിഷനിലും പ്രസിദ്ധീകരിക്കുവാൻ താല്പര്യപ്പെടുന്നു)

# കേരള ലളിതകലാ അക്കാദമി
# 2023 – 24 ലെ കലാസംബന്ധിയായ മൗലികഗ്രന്ഥത്തിനുള്ള അവാർഡ് പ്രഖ്യാപിച്ചു

കേരള ലളിതകലാ അക്കാദമിയുടെ 2023-24 ലെ കലാസംബന്ധിയായ മികച്ച മൗലിക ഗ്രന്ഥത്തിനുള്ള അവാർഡ് പ്രഖ്യാപിച്ചു. ഡോ. കവിത ബാലകൃഷ്ണന്റെ 'ദൃശ്യകലയിലെ ജൻഡർ രാഷ്ട്രീയം' എന്ന പുസ്തകത്തിനാണ് അവാർഡ്. 10,000/- രൂപയും പ്രശസ്തി പത്രവുമടങ്ങുന്നതാണ് അവാർഡ്.

## ഡോ. കവിത ബാലകൃഷ്ണൻ

ശ്രദ്ധേയയായ കലാനിരൂപകയും കലാചരിത്രകാരിയും ചിത്രകാരിയും കവിയും ആണ് കവിത ബാലകൃഷ്ണൻ. 1998 മുതൽ 1999 കാലഘട്ടത്തിൽ തിരുവനന്തപുരം ഫൈൻ ആർട്സ് കോളേജിൽ ആർട്ട് ഹിസ്റ്ററി അധ്യാപികയായി തന്റെ ഔദ്യോഗിക ജീവിതം ആരംഭിച്ചു. പിന്നീട് തൃപ്പൂണിത്തുറയിലെ ആർ.എൽ.വി. കോളേജ് ഓഫ് മ്യൂസിക് ആൻഡ് ഫൈൻ ആർട്സിലും മുംബൈയിലെ നാഷനൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഫാഷൻ ടെക്നോളജി (എൻഐഎഫ്ടി) എന്നിവിടങ്ങളിലും വിസിറ്റിംഗ് ഫാക്കൽറ്റിയായി ജോലി ചെയ്തിട്ടു്. കവിത ബാലകൃഷ്ണൻ നിലവിൽ ആർട്ട് ഹിസ്റ്ററി, സൗന്ദര്യശാസ്ത്ര ലക്ചറർ ആയി തൃശൂരിലെ ഫൈൻ ആർട്സ് കോളേജിൽ സേവനമനുഷ്ഠിക്കുന്നു. ഡോ. കവിത ബാലകൃഷ്ണന്റെ 'ദൃശ്യകലയിലെ ജൻഡർ രാഷ്ട്രീയം' എന്ന പുസ്തകത്തിനാണ് അവാർഡ്.

## പുസ്തക അവാർഡിന്റെ വിധി കർത്താക്കൾ

ഇ.പി. രാജഗോപാലൻ

സാഹിത്യനിരൂപകനും വിമർശകനും നാടകകൃത്തുമാണ് ഇ.പി. രാജഗോപാലൻ. മലയാളനിരൂപണത്തിൽ ആധുനികതയുടെ കാലത്തിനു ശേഷം കടന്നുവന്ന ചരിത്രോന്മുഖമായ വിമർശനരീതിയുടെ ഊർജ്ജസ്വലനായ പ്രയോക്താവാണ് ഇദ്ദേഹം.സാഹിത്യകൃതികൾ, ഫോക് ലോർ, നാടകം, ചിത്രകല, ചലച്ചിത്രം, ഫോട്ടോഗ്രഫി, വിദ്യാഭ്യാസചിന്ത, മറ്റ് പൊതുജിവിതരംഗങ്ങൾ, ചെറിയ കാര്യങ്ങൾ, അനൗപചാരികമായ വസ്തുതകൾ, സ്ഥാപനവത്കൃതമാവാത്ത അറിവുകൾ, പ്രാദേശികമായ ഇനങ്ങൾ എന്നിവയെല്ലാം രാജഗോപാലന്റെ പഠനമേഖലയിൽ പെടുന്നു. സംസ്കാരപഠനം എന്ന മേഖലയെ ഏറെ ജനകീയമാക്കിയ രാജഗോപാലൻ ഒരു പ്രഭാഷകൻ കൂടിയാണ്.

ജോണി എം എൽ

ന്യൂ ഡൽഹി കേന്ദ്രീകരിച്ച് പ്രവർത്തിക്കുന്ന കലാ നിരൂപകനും ആർട്ട് ക്യൂറേറ്ററും വിവർത്തകനും എഴുത്തുകാരനുമാണ് ജോണി എം.എൽ. കേരളത്തിലെ മ്യൂസിയങ്ങളുടെ പ്രവർത്തനം അവലോകനം ചെയ്യുന്നതിനും നിർദേശങ്ങൾ സമർപ്പിക്കുന്നതിനുമായി രൂപീകരിച്ച മ്യൂസിയം കമ്മീഷൻ അംഗമാണ്.

1969–ൽ തിരുവനന്തപുരം ജില്ലയിലെ വക്കം എന്ന ഗ്രാമത്തിൽ ജനിച്ചു. ഗോൾഡ്സ്മിത്ത് കോളേജ്, ലൻ സർവകലാശാല, എംഎസ്. സർവകലാശാല, ബറോഡ, കേരള സർവകലാശാല എന്നിവിടങ്ങളിൽ നിന്ന് ഇംഗ്ലിഷ് സാഹിത്യം, കലാവിമർശനം, ആർട്ട് ക്യുറേഷൻ എന്നീ വിഷയങ്ങളിൽ ബിരുദാനന്തര ബിരുദങ്ങൾ നേടിയിട്ടു്. സ്റ്റാൻസ് മാഗസിൻ, ആർട്ട് തെഹൽക, മാറ്റേഴ്സ് ഓഫ് ആർട്ട്, നാരദ ന്യൂസ് മലയാളം, കാർട്ട് ഓൺ ആർട്ട് എന്നിവയുൾപ്പെടെ നിരവധി ഓൺലൈൻ, പ്രിന്റ് മാസികകളിൽ എഡിറ്റർ / റൈറ്റർ എന്ന നിലയിൽ അദ്ദേഹം സംഭാവന നൽകിയിട്ടു്. 2012ലെ യുണൈറ്റഡ് ആർട്ട് ഫെയറിന്റെ ആദ്യ പതിപ്പിന്റെ മുഖ്യ ക്യൂറേറ്ററായിരുന്നു. നിരവധി ഷോകൾ അദ്ദേഹം ക്യൂറേറ്റ് ചെയ്തിട്ടു്.

ഡോ. ശ്രീലക്ഷ്മി എസ്.ബി.

ഫാറൂക്ക് കോളേജിലെ ചരിത്രവിഭാഗത്തിൽ അസിസ്റ്റന്റ് പ്രൊഫസറാണ്. ഐ ഐ ടി ഗുവാഹത്തിയിൽ നിന്നും കലാചരിത്രം പ്രധാനവിഷമാക്കിയ പ്രബന്ധത്തിന് 2024ഇൽ ഡോക്ടറേറ്റ് ഡിഗ്രി ലഭിച്ചു. കേരള ലളിതകലാ അക്കാദമിയുടെ ആനുകാലികമായ ചിത്രവർത്തയിൽ നിരവധി ലേഖനങ്ങൾ പ്രസിദ്ധീകരിച്ചിട്ടു്. കലാ ബോധന ശാസ്ത്രം, കലയും പൊതുമണ്ഡലവും, ജൻഡർ, കലയിലെ ജനാധിപത്യം, കലാ സ്ഥാപനങ്ങൾ തുടങ്ങിയവയെക്കുറിച്ചുള്ള പഠനമാണ് താൽപ്പര്യ മേഖലകൾ.

**മുരളി ചീരോത്ത്**
ചെയർപേഴ്സൺ

**എൻ. ബാലമുരളീകൃഷ്ണൻ**
സെക്രട്ടറി